# ക്നാനായ കത്തോലിക്ക മഹാജനസഭ.

പ്രഥമ വാർഷിക സമ്മേളനം.

24-4-1939

# സ്വാഗതപ്രസംഗം.

# ക്നാനായ കത്തോലിക്ക മഹാജനസഭ.

പ്രഥമ വാർഷിക സമ്മേളനം.

---

കാനാഗ്രാമം—തകടിയേൽ കവിമന്ദിരം
തിരുഹൃദയക്കുന്നു്, കോട്ടയം.

## സ്വാഗതപ്രസംഗം.

റവ. ഫാദർ ജോസഫ് പള്ളിക്കുന്നേൽ

(സ്വാഗതസംഘാദ്ധ്യക്ഷൻ)

1939 ഏപ്രിൽ 24.

ബഹുമാന്യ വൈദികരെ! മഹതികളെ! മഹാന്മാരെ!

ക്നാനായ കത്തോലിക്ക് മഹാജനസഭയുടെ പ്രഥമവാർഷികം കൊണ്ടാടുന്നതിന്, കിഴക്ക് സഹ്യാദ്രി, പടിഞ്ഞാറ് അറേബ്യൻസമുദ്രം, തെക്ക പമ്പാനദി, വടക്ക് പെരിയാർ, എന്നീ സീമകളോടുകൂടിയ വിപുലമായ ദേശം ഉൾക്കൊള്ളുന്ന ആധുനിക കോട്ടയം രൂപതയുടെ എല്ലാ ഉപകേന്ദ്രങ്ങളിൽനിന്നുമായി അനവധി ക്ലേശങ്ങൾ സഹിച്ച് ത്യാഗബുദ്ധിയോടുകൂടി ഇവിടെ സമാഗതരായിരിക്കുന്ന സകല സമുദായാഭ്യുദയകാംക്ഷികൾക്കും, കോട്ടയം ഭദ്രാസനപ്പള്ളിയെ പ്രതിനിധീകരിക്കുന്ന സ്വീകരണസംഘത്തിന്റെ അദ്ധ്യക്ഷനെന്ന നിലയിൽ ഞാൻ ഹൃദയപൂർവ്വം സ്വാഗതം ആശംസിച്ചുകൊള്ളുന്നു.

## ക്നാനായസമുദായത്തിന്റെ പുരാതന ചരിത്രം.

ക്നാനായസമുദായം ഇതര ക്രിസ്തീയസമുദായങ്ങളോടു തുലനം ചെയ്യുമ്പോൾ ഒരു ചെറിയ സമുദായമാണെങ്കിലും, ഇതരജാതിബന്ധമില്ലാതെ ഒരേ കുടുംബത്തിലെ സന്തതിപാരമ്പരകൾ എന്നവിധം രക്തബന്ധത്തോടുകൂടി ജീവിച്ചുപോരുന്നു എന്നുള്ള ഇതിന്റെ ഒരു പ്രത്യേകത, ഈ സമുദായത്തിന് അന്യ സമുദായങ്ങളെ അപേക്ഷിച്ച് കൂടുതലായുള്ള വംശമാഹാത്മ്യത്തെ ചൂണ്ടിക്കാണിക്കുന്നു. കേരളത്തിൽ 1600 വർഷം പഴക്കമുള്ള ഈ സമുദായത്തിന്റെ ഉത്ഭവകാലം കണ്ടുപിടിക്കുന്നതിനുള്ള ഗവേഷണപരിശ്രമത്തിൽ—ഈ ചെറിയസമുദായത്തിന്റെ വിജ്ഞാനസമ്പൂർണ്ണങ്ങളായ ചരിത്രഗ്രന്ഥതല്ലജങ്ങൾ പരിശോധിച്ചുനോക്കുന്ന സന്ദർഭത്തിൽ—ഈ കലർപ്പില്ലാത്ത സമുദായത്തിന്റെ ആരംഭം ക്രിസ്താബ്ദാരംഭത്തെയും അതിലംഘിക്കുന്നതായി കാണാം. നമ്മുടെ അപ്രതിഹതമായ പാരമ്പര്യത്തോടുകൂടിയ ഏതൽസമുദായം ഇസ്രായേൽഗോത്രത്തിൽ ഉൾപ്പെട്ടതെന്നത്രെ അഭിജ്ഞമതം. നമ്മുടെ പൂർവ്വപിതാക്കന്മാർ പലസ്തീന, സിറിയ മുതലായ പുണ്യചരിത പൗരസ്ത്യദേശങ്ങളിൽ നിന്ന് മലങ്കരയിൽ അധിനിവേശിച്ചിട്ട് 1600 വർഷങ്ങളോളമായിട്ടുണ്ടല്ലൊ. ഈ സുദീർഘകാലയളവിൽ ശാരീരികമായും സാമ്പത്തികമായും വളരെ രൂപാന്തരം വന്നിട്ടുണ്ടെങ്കിലും പാരദേശികഛായയ്ക്കോ, നൈസർഗ്ഗികമായ ജീവിതസാരള്യത്തിനോ വൈകല്യം ഭവിച്ചിട്ടില്ലെന്നുള്ള പരമാർത്ഥതയെ നമുക്ക് സാഭിമാനം പ്രസ്താവിക്കാവുന്നതാണ്.

ക്രിസ്തുവിന്റെ ശ്ലീഹന്മാരിൽ ഒരാളും, നമ്മുടെ സജാതീയനുമായ മാർത്തോമ്മാശ്ലീഹാ നമ്മുടെ പൂർവ്വീകന്മാരെ ക്രിസ്തുമതാനുയായികളാക്കിയശേഷം ഇൻഡ്യയിലെ ജാതികളുടെയിടയിൽ സുവിശേഷം പ്രസംഗിക്കുന്നതിന് തന്റെ ഗുരുവിന്റെ പ്രത്യക്ഷമായ നിർദ്ദേശാനുസരണം ഭാരതത്തിലേക്ക തിരിക്കുകയും ക്രിസ്താബ്ദം 52-ൽ കൊടുങ്ങല്ലൂ

രത്തി [illegible]മായി അവിടെയും അനന്തരം ഇതരഭാഗങ്ങളിലും ദൈവിക് ഇൻഡ്യയിൽനിന്നു പുറപ്പെട്ട് ചീന, മക്ക, മുതലായ രാജ്യങ്ങളിൽ ചെന്നു അവിടെയും സുവിശേഷം പ്രസംഗിച്ചശേഷം ഇൻഡ്യയിലേക്കു പ്രത്യാഗമിച്ച് മദ്രാസിൽ മൈലാപ്പൂരിനടുത്തുള്ള ചിന്നമലയിൽ വച്ച് എ. ഡി. 67-ൽ ശത്രുക്കളാൽ നിഗ്രഹിക്കപ്പെടുകയുംചെയ്തു. ഇപ്രകാരം വേദസാക്ഷിമകുടംചൂടിയ മാർ തോമ്മാശ്ലീഹാ ഇൻഡ്യയിൽ പ്രേഷിതനായി ജീവിച്ച കാലത്താണ് ക്രിസ്തുമതാവലംബികളുടെ ആത്മികാവശ്യങ്ങൾ നിർവഹിക്കുന്നതിന് കേരളത്തിൽ കൊടുങ്ങല്ലൂർ, പാലിയൂർ, കോട്ടക്കാവ്, കോക്കമംഗലം, നിരണം, ചായൽ, കൊല്ലം എന്നീ ഏഴു സ്ഥലത്തു് ദേവാലയങ്ങൾ സ്ഥാപിക്കയും വൈദികന്മാരെ നിയമിക്കയും ചെയ്തിട്ടുള്ളത്. ഇപ്രകാരം മലബാറിൽ ബീജാവാപംചെയ്ത ക്രിസ്തുമതം വൈദികന്മാരുടെ വിരളതയാലും മതവിദ്വേഷികളുടെ പീഡനംകൊണ്ടും ക്ഷീണിച്ചുവന്നു. എന്നാൽ സഭാമൂപ്പന്മാരുടെ ഭരണത്താൽ ഈ ക്രിസ്തീയസമൂഹം തീരെ നശിച്ചുപോവാതെ നാലാം നൂറ്റാണ്ടിന്റെ മദ്ധ്യഘട്ടംവരെ ജീവിച്ചുപോന്നു. തന്റെ വിയർപ്പാൽ നട്ടുവളർത്തപ്പെട്ട മലങ്കരയിലെ ക്രിസ്തുമതമാകുന്ന മുന്തിരിച്ചെടിക്കു നേരിട്ട ഈ ശോച്യാവസ്ഥ മാർതോമ്മാശ്ലീഹാ ഉറഹായുടെ മാർ യൗസേപ്പ് എപ്പിസ്കോപ്പായ്ക്കും കിഴക്കിന്റെ കാതോലിക്കായ്ക്കും സ്വപ്നത്തിൽ അറിവുനൽകി. അവർ ഉടൻതന്നെ പൗരസ്ത്യദേശത്തെ ഒരു കപ്പൽവ്യാപാരിയായ ക്നാൻതോമ്മായെ സ്വപ്നത്തിന്റെ യാഥാർത്ഥ്യം ഗ്രഹിക്കുന്നതിനായി കേരളത്തിലേയ്ക്ക് അയച്ചു. ക്നാൻതോമ്മായിൽനിന്ന് കേരളീയ മാർതോമ്മാക്രിസ്ത്യാനികളുടെ ദയനീയാവസ്ഥ ഗ്രഹിച്ച ഉടൻതന്നെ അവരെ ത്രാണനംചെയ്യുന്നതിനായി നമ്മുടെ പൂർവ്വപിതാക്കന്മാരെ ക്നാൻതോമ്മായുടെ നേതൃത്വത്തിൽ തന്നെ മലങ്കരയിലേയ്ക്ക് അയച്ചു. ഈ യാത്രാസംഘം എ. ഡി. 345–ൽ കൊടുങ്ങല്ലൂർതുറമുഖത്തു് വന്നുചേർന്നു. ഉറഹായുടെ മാർ യൗസേഫ് മെത്രാനും ഒട്ടുവളരെ വൈദികരും ശെമ്മാശന്മാരും ഉണ്ടായിരുന്ന ഈ മിശ്യനറിസമൂഹം ഏഴു ഇല്ല (താവഴി)ക്കാരായ 72 കുടുംബങ്ങളിൽപ്പെട്ട 400 പേർ അടങ്ങിയതായിരുന്നു. ഇവർ കൊടുങ്ങല്ലൂർ വന്നെത്തിയത് മൂന്നു കപ്പലുകളിലായിരുന്നുവത്രേ. അന്നത്തെ കേരളചക്രവർത്തിയായിരുന്ന ചേരമാൻപെരുമാളിനു ഈ മിശ്യനറിസംഘം നവരത്നങ്ങൾ ഉപഹാരമായി അർപ്പിച്ചതുമൂലം ചക്രവർത്തി സന്തോഷിച്ച് ഇവർക്ക് ബ്രാഹ്മണരോടൊപ്പം രാജകീയപദവികളും സ്ഥാനമാനങ്ങളും മറ്റു അനേകം ആനുകൂല്യങ്ങളും നൽകുകയുണ്ടായി. തൽഫലമായി തുറമുഖത്തു് കോവിലകത്തിനു സമീപം ദൈവമാതാവിന്റെ നാമത്തിൽ ഇവർ ഒരു പള്ളി പണിയിക്കയും തങ്ങളുടെ വാസത്തിനായി ഗൃഹങ്ങൾ നിർമ്മിക്കയും ചെയ്തു. ഇപ്രകാരമാണ് വിദേശികളായിരുന്ന നാം കേരളീയരായിത്തീർന്നതു്. നമ്മുടെ പാരമ്പര്യം, പുരാതന പാട്ടുകൾ, വിദേശികളും സ്വദേശികളുമെഴുതിയിട്ടുള്ള ചരിത്രരേഖകൾ, എന്നിവയെല്ലാം പ്രസ്താവിത സംഭവങ്ങൾക്കു തെളിവുകളാണ്.



അക്കാലത്തു കേരളരാജ്യത്തെ, പാണ്ടിയിൽ നിന്നു വന്ന ശത്രുക്കൾ രോധിച്ചപ്പോൾ ക്നാൻതോമ്മായും അനുയായികളും ചക്രവർത്തിക്ക് സഹായകമായി നിന്നു ശത്രുക്കളോട് ധീരതയോടു പോരാടി അവരെ പരാജിതരാക്കിത്തീർത്തതുമൂലം ക്നാൻതോമ്മാ ചക്രവർത്തിയുടെ അളവറ്റ സ്നേഹത്തിനു പാത്രീഭവിക്കുകയും അദ്ദേഹത്തിന്റെ ഒരു ഉറ്റമിത്രമായി ഭവിക്കയുംചെയ്തു. തന്മൂലം ക്രിസ്ത്യാനികൾക്ക് പൊതുവെ നാട്ടിൽനിന്നു കൂടുതൽ പദവികൾ ലഭിക്കയുണ്ടായി. ചേരമാൻപെരുമാൾ തന്റെ ജീവിതാന്ത്യഘട്ടത്തിൽ രാജ്യം മക്കൾക്കും മരുമക്കൾക്കുമായി വിഭജിച്ചപ്പോൾ ഒരു വിഭാഗം തോമ്മായ്ക്കു നൽകി. ഇതത്രെ ഉദയംപേരൂർരാജ്യം. ഇവയെല്ലാം പാരമ്പര്യവും ലക്ഷ്യങ്ങളുമുള്ളതാണ്. ചക്രവർത്തിയുടെ അനുയായികൾക്കൊപ്പം ക്നാൻതോമ്മായും അനുയായികളും ഉദയംപേരൂർ രാജ്യം ഭരിച്ചുപോന്നു. ആ കാലഘട്ടത്തിൽ കൊടുങ്ങല്ലൂർനിന്ന് ഏതാനം പേർ ഉദയംപേരൂർ വന്നു താമസമുറപ്പിക്കയും അവിടെ അവർ ഒരു പള്ളി പണിയിക്കയും ചെയ്തു. കൊടുങ്ങല്ലൂർ വസിച്ചിരുന്ന നമ്മുടെ പൂർവ്വീകന്മാരുടെ സമ്പൽസമൃദ്ധിയും വാണിജ്യവൈദഗ്ദ്ധ്യവും ഗ്രഹിച്ച വടക്കുംകൂർരാജാവ് അവരിൽ ഏതാനം പേരെ തലസ്ഥാനപട്ടണമായ കടുത്തുരുത്തിയിലേക്കു ക്ഷണിച്ചുവരുത്തി അവിടെ പലസ്ഥാനമാനങ്ങളോടുംകൂടി താമസിപ്പിക്കയും അവരുടെ ഉപയോഗാർത്ഥം ഒരു ദൈവാലയം പണിയിപ്പിച്ചുകൊടുക്കയും ചെയ്തു. ഇപ്രകാരമാണ് നമ്മുടെജനങ്ങൾ കൊടുങ്ങല്ലൂർ, ഉദയംപേരൂർ, കടുത്തുരുത്തി എന്നീ സ്ഥലങ്ങളിൽ താമസിക്കുവാൻ ഇടയായതു്. 8-ാം നൂറ്റാണ്ടിൽ കൊടുങ്ങല്ലൂർ വസിച്ചിരുന്ന യൂദന്മാരും മഹമ്മദീയരുംതമ്മിൽ ഒരു വലിയ കലാപമുണ്ടായി. അതിനാൽ ക്രിസ്ത്യാനികളുടെ അങ്ങാടിക്കു നാശംഭവിച്ചു. തന്മൂലം ക്നാൻക്രിസ്ത്യാനികളിൽ പലരും അസ്വസ്ഥരായ കൊടുങ്ങല്ലൂർവാസമുപേക്ഷിച്ച് തങ്ങളുടെ ദായാദികൾ വസിച്ചിരുന്ന ഉദയംപേരൂർ, കടുത്തുരുത്തി എന്നീ സ്ഥലങ്ങളിലേയ്ക്കു പോയി. ശേഷിച്ചവർ പതിനഞ്ചാംനൂറ്റാണ്ടുവരെ അവിടെത്തന്നെ വസിച്ചു. ഈ ഘട്ടത്തിൽ സാമൂതിരിയും പറങ്കികളുംതമ്മിൽ കൊടുങ്ങല്ലൂർ വച്ച് ഒരു ഘോരമായ രണം നടന്നു; പട്ടണം മുഴുവൻ അഗ്നിക്കിരയായി. അതിനാൽ അവിടെ വസിച്ചിരുന്ന ക്രിസ്ത്യാനികൾ കയ്യിലെടുക്കാവുന്നവിഭവങ്ങളോടുകൂടി കൊടുങ്ങല്ലൂർ ഉപേക്ഷിച്ച് മറ്റു പല സ്ഥലങ്ങളിൽ അഭയംപ്രാപിച്ചു. ഇക്കൂട്ടത്തിൽ ആദ്യവാസസ്ഥാനമായ കൊടുങ്ങല്ലൂർ നമ്മുടെ പൂർവ്വീകന്മാർ നിശ്ശേഷം ത്യജിച്ച്, ഉദയംപേരൂർ കടുത്തുരുത്തി എന്നീ സ്ഥലങ്ങളിലേക്കു പോന്നു. ഈ സന്ദർഭത്തിൽ ഉദയംപേരൂരിലും കടുത്തുരുത്തിയിലും നമ്മുടെ ജനങ്ങളുടെ ശക്തിയും സംഖ്യയും അത്യധികം വർദ്ധിച്ചിരുന്നു. അനന്തരം കടുത്തുരുത്തി, ഉദയംപേരൂർ എന്നീ സ്ഥലങ്ങളിൽ നിന്ന് കോട്ടയം, ചുങ്കം, കല്ലിശ്ശേരി, പിറവം മുതലായ സ്ഥലങ്ങളിലേക്ക് ക്നാൻക്രിസ്ത്യാനികൾ വ്യാപിച്ചു. ക്നാനായജനങ്ങൾ സ്വതേ വ്യാപാരതല്പരരായിരുന്നതിനാൽ

അതിനുള്ള സൗകര്യം നോക്കിയാണ് അവർ ഇതരസ്ഥലങ്ങളിലേയ്ക്ക് വ്യാപിച്ചിട്ടുള്ളത്. കാലാന്തരത്തിൽ അവരുടെ ദൃഷ്ടി കൃഷിവ്യവസായാദികളിൽ പതിയുകയും വസ്തുവകകൾ ധാരാളമായി സമ്പാദിക്കയുംചെയ്തു. സാമ്പത്തികനിലയെ സംബന്ധിച്ചു നോക്കുമ്പോൾ, നമ്മുടെ സമുദായം മററു സമുദായങ്ങളേക്കാൾ പുരാതനകാലംമുതലേ വളരെ ഉയർന്ന നിലയെ പ്രാപിച്ചിരുന്നുവെന്നു കാണാം. തിരഞ്ഞെടുക്കപ്പെട്ട തന്റെ ഇസ്രായേൽജനത്തെ ദൈവം ഒരിക്കലും കൈവിടുകയില്ലെന്നുള്ള ആപ്തവാക്യത്തിന്റെ സാധുത്വം നമ്മുടെ സമുദായചരിത്രത്തിൽനിന്നു കരതലാമലകംപോലെ തെളിഞ്ഞുകാണാവുന്നതാണ്.

## കോട്ടയം—അതിന്റെ പൌരാണികത്വം.

നമ്മുടെ സമ്മേളനം നടക്കുന്ന ഈ കോട്ടയത്തിന്റെ മഹാത്മ്യത്തേയും നമ്മുടെ പൂർവികന്മാർ ഇവിടെ കുടിയേറി താമസിക്കുവാനുണ്ടായ കാരണത്തേയും നമുക്ക് ഇന്ന് ഇവിടെ സിദ്ധിച്ചിട്ടുള്ള സ്ഥാനമാഹാത്മ്യത്തേയും പററി കുറഞ്ഞൊന്നു പ്രസ്താവിക്കുന്നത് സന്ദർഭോചിതമായിരിക്കുമെന്നു വിശ്വസിക്കുന്നു. ചേരമാൻപെരുമാൾ തന്റെ അനന്തിരവർക്കും മററുമായി രാജ്യം ഭാഗിച്ചുകൊടുത്ത വസ്തുത മുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ആ ഭാഗത്തിൽപ്പെട്ട ഒന്നാണ് തെക്കുംകൂർരാജ്യം. തെക്കുംകൂറിന്റെ തലസ്ഥാനനഗരം "കോട്ടയകം" ആയിരുന്നു. ഈ കോട്ടയകത്തിന്റെ ലുപ്തനാമമാണ് കോട്ടയം എന്നുള്ളത്. ഇവിടെയുള്ള വലിയങ്ങാടിയോട് സമീപിച്ചു സ്ഥിതിചെയ്യുന്ന ഉന്നതവും മനോഹരവും ആയ "തളിയിൽകുന്നി"ലായിരുന്നു കൊട്ടാരവും രാജകീയക്ഷേത്രവും മററും സ്ഥിതിചെയ്തിരുന്നത്. ഈ കുന്നിനു ചുററും ശത്രുനിരോധത്തെ പ്രതിരോധിക്കുന്നതിന് കോട്ടയും, കൊത്തളവും, കിടങ്ങും ഉണ്ടായിരുന്നുവെന്നുള്ളതിനു ലക്ഷ്യങ്ങൾ ഇപ്പോഴുംകാണുമാറുണ്ട്. ശക്തൻതമ്പുരാനെന്ന അപരാഭിധാനത്തിൽ വിശ്രുതനായിരുന്ന മാർത്താണ്ഡവർമ്മമഹാരാജാവിന്റെ കാലത്ത് ഈ തെക്കുംകൂർ തിരുവിതാംകൂറിൽ ലയിച്ചു. ഇതോടുകൂടി തെക്കുംകൂറിന്റെ പേരും പെരുമയും അസ്തമിച്ചു. ഈ രാജവംശത്തിലെ അനന്തരഗാമികൾ അടിത്തൂൺപററി ഇപ്പോഴും മീനച്ചിലാറിന്റെ തീരത്തുള്ള പാറമ്പുഴ എന്ന സ്ഥലത്ത് വാണുപോരുന്നു. ഇവരെ ഇന്ന് ഇടത്തിൽതമ്പുരാക്കന്മാരെന്നാണ് പറഞ്ഞുവരുന്നത്. തളിയിൽകുന്നിലെ ക്ഷേത്രം ഇപ്പോഴും അവിടെ പൂർവസ്ഥിതിയിൽതന്നെ സ്ഥിതിചെയ്യുന്നുണ്ട്. പുരാതന രാജകുടുംബത്തിലെ അംഗങ്ങൾ ഇപ്പോഴും ഈ ക്ഷേത്രത്തിൽ ചില പ്രത്യേക ദിവസങ്ങളിൽ പോകാറുണ്ടെന്നാണറിയുന്നത്.

തെക്കുംകൂർരാജ്യം പ്രതാപത്തിൽ ഇരുന്ന കാലത്തിൽ തലസ്ഥാനനഗരിയിലെ വ്യാപാരാദികളുടെ ഉൽക്കർഷാർത്ഥം അക്കാലത്തെ രാജാവു കടുത്തുരുത്തി, ഉദയംപേരൂർ എന്നീ സ്ഥലങ്ങളിൽനിന്നും വാണിജ്യവിദഗ്ദ്ധരായ ഏതാനും ക്നാനായകുടുംബങ്ങളെ ഇവിടെ വരു



ത്തുകയും അവർക്ക് വ്യാപാരത്തിനും വാസത്തിനും വേണ്ട സൌകര്യങ്ങൾ ഉണ്ടാക്കിക്കൊടുക്കയും ചെയ്തു. കൂടാതെ കരമൊഴിവായി ധാരാളം വസ്തുവകകൾ കൊടുക്കുകയും ചെയ്തു. ഈ ക്നാനായക്രിസ്ത്യാനികൾ കിഴക്കേ കോട്ടവാതുക്കലുള്ള വഴി തൊട്ട് വടക്കോട്ട് നദീതീരം വഴി തങ്ങളുടെ വാസസ്ഥലം ഉറപ്പിക്കയും അങ്ങാടിയുടെ മദ്ധ്യസ്ഥാനത്തുള്ള ഒരു കുന്നിൽ ദേവാലയം സ്ഥാപിക്കയും ചെയ്തു. കച്ചവടത്തിനായി നിശ്ചയിച്ചിരുന്ന കോട്ടവാതുക്കലാണ് ഇവർ പീടികകൾ പണിതീർത്തത്. തെക്കുംകൂർരാജധാനിയിൽ ആദ്യമായി കുടിയേറിപ്പാർത്ത ക്രിസ്ത്യാനികൾ ക്നാനായക്കാർ തന്നെയായിരുന്നു. ഇതിനുശേഷമാണ് ഇതര ക്രിസ്ത്യൻസമുദായക്കാർ വിവിധസ്ഥലങ്ങളിൽ നിന്ന് ഇവിടെ കുടിയേറിയതെന്ന് അവരവരുടെ പള്ളികൾ സ്ഥാപിച്ചിട്ടുള്ള കാലംകൊണ്ട് മനസ്സിലാക്കാവുന്നതാണ്. വലിയപള്ളി കൊല്ലവർഷം എഴുനൂററിഇരുപത്തഞ്ചിൽ മരത്തടിയായി പണിയിക്കയും എഴുനൂററി അമ്പതിൽ മരത്തടി ഉപേക്ഷിക്കപ്പെട്ട് ഇന്നത്തെ കരിങ്കൽഭിത്തിയാക്കിത്തീർക്കയും ചെയ്തുവെന്ന് പ്രസ്തുത പള്ളിയുടെ പാട്ടിൽനിന്ന് കാണ്മാൻ കഴിയും. ഇവിടെ കുടിയേറിയ ക്രിസ്ത്യാനികൾ ആദ്യം കടുത്തുരുത്തിപ്പള്ളിയുടെ ഒരു കുരിശുപള്ളിയായിട്ടാണ് ഇവിടെ ഒരു പള്ളി സ്ഥാപിച്ചത്. ഈ പള്ളിയിലെ ശുശ്രൂഷകൾ നടത്തിയിരുന്നത് ആദ്യം ഒരു ബഹുമാനപ്പെട്ട ചെറിയാൻ മത്തായികത്തനാരും പിന്നീട് വട്ടക്കാട്ടുവീട്ടിൽ പോത്തൻ കുരുവിള കത്തനാരും ആയിരുന്നു. ക്നാനായക്കാരുടെ അങ്ങാടിയോടു തൊട്ട് കാലക്രമേണ താഴത്തങ്ങാടി, അക്കരങ്ങാടി, മദ്ധ്യങ്ങാടി, പുത്തനങ്ങാടി മുതലായവ ഉണ്ടായതോടുകൂടി ക്നാനായക്കാരുടെ വകയും ഇതര അങ്ങാടികളേക്കാൾ വലുതുമായിരുന്ന അങ്ങാടിക്ക് "വലിയങ്ങാടി" എന്ന നാമം സിദ്ധിച്ചു. ചെറിയപള്ളിയേക്കാൾ ചെറുതെങ്കിലും ക്നാനായജനങ്ങളാൽ ആദ്യം സ്ഥാപിതമായ പള്ളിക്ക് വലിയപള്ളി എന്ന പേരും സിദ്ധിക്കയുണ്ടായി. ഈ വലിയപള്ളിയിൽ മാർത്തോമ്മാസ്ലീഹായാൽ നിർമ്മിതമെന്ന് വിചാരിക്കപ്പെടുന്നതും കൊടുങ്ങല്ലൂർനിന്നു കൊണ്ടുവരപ്പെട്ടതായി പറയപ്പെടുന്നതും 'പാലവി' അക്ഷരങ്ങളോടുകൂടിയതുമായ രണ്ടു കരിങ്കൽകുരിശുകൾ അദ്യാപി ഇരിപ്പുണ്ട്. ഈ പള്ളിയും കുരിശുകളും സന്ദർശിക്കുന്നതിനായി ഇൻഡ്യാവൈസ്രോയി, മദ്രാസ്ഗവർണ്ണർ തുടങ്ങിയുള്ളവർ ഇവിടെ വന്നിട്ടുണ്ട്. ഇപ്പോഴും തദ്ദർശനാർത്ഥം പല പ്രശസ്താതിഥികളും വന്നുകൊണ്ടിരിക്കുന്നു.

ക്നാനായസുറിയാനിക്കാർ കോട്ടയത്തു വാസമുറപ്പിച്ചിട്ട് ഇപ്പോൾ നാനൂറുകൊല്ലങ്ങളോളമായിട്ടുണ്ട്. 1652-ൽ ഉണ്ടായ കൂനൻകുരിശുസത്യത്തോടുകൂടി ഇവരിലും നിർഭാഗ്യവശാൽ ഒരു വലിയപിളർപ്പുണ്ടായി. കത്തോലിക്കാമതവിശ്വാസം കൈവെടിയാതിരുന്ന ഒരു വിഭാഗക്കാർ 1819-ൽ നിർബന്ധപൂർവം വലിയപള്ളിയിൽനിന്ന് പിരിയേണ്ടതായി വന്നു. ഇവർ വലിയപള്ളിക്കു സമീപമായി ഒരു പള്ളി വച്ച് അവിടെ തങ്ങളുടെ ആത്മികശുശ്രൂഷകൾ നിർവഹിച്ചുപോന്നു. ഈ

മുദായത്തിന്റെ ശാശ്വതമായ ഗുണങ്ങൾ കൈവരുത്തുവാൻ ഓരോ വ്യക്തിയുംകടപ്പെട്ടവരാണ്. സമുദായത്തിൽ വൈദികരെന്നും അവൈദികരെന്നും രണ്ടു ഘടകങ്ങൾ ഉണ്ട്. വൈദികരെ കൂടാതെ അവൈദികർക്കും അവൈദികരെ കൂടാതെ വൈദികർക്കും പുരോഗമിക്കുക സാധ്യമല്ല. ഈ രണ്ടുകൂട്ടരും പരസ്പരം പ്രശ്രയപൂർവ്വം വിശ്വസ്തതയോടെ പ്രവർത്തിച്ചെങ്കിൽ മാത്രമെ സമുദായഘടകം മുന്നോട്ട് ഓടുകയുള്ളു. വ്യക്തിവിദ്വേഷം സമുദായകാര്യങ്ങളിൽ സ്ഥലംപിടിക്കാതെ സൗഹാർദ്ദതയോടും സഹോദരസ്നേഹത്തോടുംകൂടി സമുദായോൽക്കർഷത്തിന് അവശ്യം വേണ്ട ഓരോ കാര്യങ്ങളും നാം ആലോചിച്ച് തീരുമാനിക്കണം. നമ്മുടെ സമുദായം അടുത്തകാലംവരെ സാമ്പത്തികസ്ഥിതിയിൽ മികച്ചുനിന്നിരുന്നു. ഇപ്പോൾ പൊതുവെ ബാധിച്ചിരിക്കുന്ന ഉല്പന്നങ്ങളുടെ വിലയിടിവ് നമ്മുടെ സമുദായത്തേയും പരിഭ്രമിപ്പിച്ചിട്ടുണ്ട്. തന്മൂലം കഷ്ടപ്പെടുന്ന പലരും നമ്മുടെ സമുദായത്തിലുണ്ടെന്ന് നാം സ്മരിക്കണം. ഇങ്ങനെയുള്ളവരുടെ സഹായാർത്ഥം അഗതിമന്ദിരങ്ങളൊ, സാധുജനസംരക്ഷണശാലകളൊ ഏർപ്പെടുത്തുന്നത് നന്നായിരിക്കുമെന്നുള്ള എന്റെ വിനീതാഭിപ്രായത്തെ നിങ്ങളുടെ ആലോചനയ്ക്കു വിട്ടുതരുന്നു. അവസാനമായി എനിക്കു പറയുവാനുള്ളത് ആത്മസംരക്ഷണം സംബന്ധിച്ചാണ്. നിരീശ്വരനിർമ്മതപ്രസ്ഥാനങ്ങൾ സത്യവിശ്വാസികളുടെയിടയിൽ കടന്നുകൂടി അവരെ വഴിപിഴപ്പിക്കുന്നതിനു ആവതും ശ്രമിക്കുന്നുണ്ട്. നമ്മുടെ സഭാമാതാവിന്റെ സ്തന്യപാനത്തോടുകൂടി നാം ഉൾക്കൊണ്ടിരിക്കുന്ന കത്തോലിക്കാമതവിശ്വാസത്തിൽനിന്നും അതിലുള്ള നിർമ്മലോപദേശങ്ങളിൽ നിന്നും വ്യതിചലിക്കാത്തവരായിത്തീരുവാൻ അവധാനപൂർവം പരിശ്രമിക്കേണ്ടതാണ്. കാലംചെയ്ത പരിശുദ്ധ പിതാവ് തന്റെ നിരവധി ചാക്രികലേഖനങ്ങൾമൂലം ലോകമെങ്ങും പ്രചരിക്കുവാൻ അഭിലഷിച്ചിട്ടുള്ള കത്തോലിക്കാപ്രവർത്തനം നമുക്ക് സത്യവിശ്വാസമാർഗ്ഗത്തിൽനിന്ന് വ്യതിചലിക്കാതിരിക്കുന്നതിന് ഉപകരിക്കുന്ന ഒരു മണിദീപമാണ്. ഈ കത്തോലിക്കാപ്രവർത്തനസംഘത്തിനു നമ്മുടെ രൂപതയിൽ പ്രചുരപ്രചാരം സിദ്ധിച്ചിട്ടുണ്ടോ എന്നു ഞാൻ ബലമായി ശങ്കിക്കുന്നു. കത്തോലിക്കാപ്രവർത്തനത്തിൽ മിഷ്യൻപ്രവർത്തനംകൂടി അടങ്ങിയിട്ടുണ്ടെന്നുള്ള വിവരം വിസ്മരിക്കരുത്. നമ്മുടെ മലങ്കരയിലെ കുടിയേറ്റത്തിന്റെ ഉദ്ദേശവും ഇതുംകൂടെയാണല്ലൊ. ഇൻഡ്യയിൽ ഇന്നും അനേക കോടി ജനങ്ങൾ സത്യവിശ്വാസത്തിലേക്കു തിരിയേണ്ടവരായുണ്ട്. നമ്മുടെ യുവതീയുവാക്കന്മാർ ഇൻഡ്യയിൽ പല സ്ഥലങ്ങളിലേക്കും മിഷ്യൻപ്രവർത്ത



നത്തിനായി പുറപ്പെട്ടുതുടങ്ങിയിട്ടുണ്ടെന്നുള്ളതിനെ ഞാൻ വിസ്മരിക്കുന്നില്ല. അവരുടെ സംഖ്യ പ്രതിവർഷം വർദ്ധിപ്പിച്ചുകൊണ്ടിരിക്കുന്നതിനു നാം ഓരോരുത്തരും ഉത്സുകരാകണം. അപ്രകാരം തന്നെ നാം മലങ്കരയിൽ കുടിയേറിയശേഷം 1652 വരെ ഏകവിശ്വാസത്തിൽ ഏക സമുദായമായി നിന്നിരുന്നുവെന്നും, അതിനുശേഷം നമ്മിൽനിന്നും ഇടറിപ്പോയ നമ്മുടെ സഹോദരങ്ങളെ പൂർവ്വസ്ഥിതിയിൽ ആക്കിത്തീർക്കുന്നതിനുള്ള നമ്മുടെ വന്ദ്യപിതാവിന്റെ തീവ്രശ്രമത്തോടു നാമും സർവ്വാത്മനാ സഹകരിച്ചു പ്രവർത്തിക്കണമെന്നുള്ള കാര്യവും നാം ഒരിക്കലും വിസ്മരിച്ചുകൂടാത്തതാണ്. ഇതെല്ലാം കത്തോലിക്കാപ്രവർത്തനമൂലം നമുക്ക് സാധിക്കാവുന്നതാണ്. അതിനാൽ പ്രസ്തുത പ്രവർത്തനത്തിന്റെ പ്രചാരം ഓരോ ഇടവകകളിലും ഉണ്ടാവുന്നതിനു ഓരോ വ്യക്തിയും ശ്രമിക്കേണ്ടതും ഈ കാര്യവും ഈ മഹാജനസഭയുടെ ഒരു പ്രധാന ആലോചനാവിഷയമായിത്തീരേണ്ടതുമാണ്. ഈ മഹാസമ്മേളനത്തിന് സ്വാഗതം ആശംസിക്കുവാൻ എനിക്കു സിദ്ധിച്ച ഈ സന്ദർഭത്തെ ഞാൻ സാഭിമാനം നിത്യം സ്മരിക്കുന്നതാണ്. ഞാൻ എന്റെ മാന്യ സഹോദരീസഹോദരന്മാരടങ്ങിയ ഈ മഹാസദസ്സിനെ വീക്ഷിച്ച് ആനന്ദംകൊള്ളുന്നു. മഹാസദസ്സിനു ഒരിക്കൽക്കൂടി ഹൃദയസ്പൃക്കായി സ്വാഗതം ആശംസിച്ചുകൊണ്ട് വിരമിച്ചുകൊള്ളട്ടെ.

CATHOLIC MISSION PRESS,
KOTTAYAM.
1939.

# ക്നാനായ കത്തോലിക്കാ മഹാജനസഭ.

## ഒന്നാമത്തെ വാർഷികറിപ്പോർട്ട്.

വന്ദ്യപിതാക്കന്മാരെ, മാന്യമഹതീമഹാന്മാരെ,

ഈ സഭയുടെ ഒന്നാമത്തെ വാർഷികറിപ്പോർട്ട് ഈ മഹാജനസഭയുടെ മുമ്പിൽ സമർപ്പിക്കുന്നതിന് എനിക്ക് അതിയായ സന്തോഷമുണ്ട്. ചിരകാലമായി ക്നാനായസമുദായാംഗങ്ങൾ പ്രതീക്ഷിച്ചുകൊണ്ടിരുന്ന ഈ മഹാജനസഭയുടെ പ്രഥമസമ്മേളനത്തിലെ നടപടികൾ നിങ്ങളുടെ സ്മൃതിപഥത്തിൽ നവമായിത്തന്നെ ഇരിക്കുന്നല്ലോ. കൈപ്പുഴവച്ചു നടന്ന പ്രഥമസമ്മേളനം കഴിഞ്ഞിട്ട് ഇന്നു പതിനൊന്നു മാസം പൂർത്തിയാകുന്നു. ഈ ചുരുങ്ങിയ കാലത്തിനിടയ്ക്കു ഒന്നാമത്തെ വാർഷികയോഗവും നടത്തുവാൻ സാധിച്ചതു സന്തോഷകരമായി കരുതാം. പ്രഥമസമ്മേളനം നടത്തുന്നതിന് കൈപ്പുഴ ഇടവകക്കാർ പ്രദർശിപ്പിച്ച മഹാമനസ്കതയ്ക്കു സമുദായം അവരോടു കടപ്പെട്ടതായിരിക്കുന്നു. പ്രഥമസമ്മേളനം ഒരു പതിനാറുമാസക്കാല എട്ടുകണക്കിൽ കൈപ്പുഴ ഇടവകക്കാർ പ്രമാണിച്ചിരുന്നെങ്കിൽ ഒന്നാമത്തെ വാർഷികയോഗം നടത്തുന്നതിന് ഇന്നത്തേതായിട്ടുള്ള വിഷമം നേരിടുകയില്ലായിരുന്നു. കൈപ്പുഴ ഇടവകക്കാരുടെ—അവരുടെ സ്വീകരണസംഘാധ്യക്ഷൻ കഴിഞ്ഞകൊല്ലം പറഞ്ഞതുപോലെ—ഉത്തമർണ്ണതയും സമുദായസ്നേഹവുംമൂലം പ്രഥമസമ്മേളനം ഒരു പതിനാറാം കോൽ കണക്കിൽ പ്രമാണിച്ചുകളഞ്ഞു. തന്മൂലം ഇന്നത്തെ യോഗം ഏറ്റെടുക്കുന്നതിനു മറ്റിടവകക്കാർ മടിച്ചു. എ. പെ. ബ. മെത്രാനച്ചൻതിരുമനസ്സിലെ ജൂബിലിയാഘോഷം ഈ മദ്ധ്യവേനൽഅവധിക്കാലത്ത് ഇവിടെ വച്ചു നടത്തുന്നതായിരുന്നു ഭരണസമിതിയുടെ പ്രതീക്ഷ. ജൂബിലിയാഘോഷങ്ങൾ നടത്തുന്ന പന്തലിൽവച്ചു നമ്മുടെ മഹാജനസഭയുടെ വാർഷികവും, 'എമ്പ്രാന്റെ വിളക്കത്തുവാര്യരുടെ അത്താഴം' എന്ന മട്ടിൽ നടത്താമെന്നു ഭരണസമിതി കരുതിയിരുന്നു. ഈ കരുതൽ അസ്ഥാനസ്ഥിതമായപ്പോൾ വാർഷികം നടത്തുന്ന കാര്യത്തിൽ ഭരണസമിതി കാര്യമായി ഒന്നു കുഴങ്ങി. ഏതായാലും ലോകപരിത്രാതാവായ യേശുക്രിസ്തുവിന്റെ തിരുഹൃദയത്തിനായി പ്രതിഷ്ഠിക്കപ്പെട്ട ഈ സ്ഥലത്തുവച്ചുതന്നെ പ്രഥമവാർഷികയോഗം നടത്തുകയെന്നു ഭരണസമിതി തീരുമാനിച്ചു. എല്ലാം ശുഭമായി വരുമെന്നു ഞങ്ങൾ വി

ശ്വസിക്കയും ചെയ്തു. എട്ടുനാട്ടു അമ്മയുടെ ജന്മഭൂമിയായ ഈ കോട്ടയത്തു, തെക്കുംകൂർരാജാവിനെക്കൊണ്ടു കറിക്ക ഒരിക്കിച്ചിട്ടുള്ള പെട്ടന്നങ്ങൾ ഉണ്ടായിരുന്ന ഈ കോട്ടയത്തു്, മാർഅബ്രാഹം മെത്രാൻ നമ്മുടെ മാതൃസ്ഥാനങ്ങളായിരുന്ന ഉദയംപേരൂർ നിന്നും, കടുത്തുരുത്തിയിൽ നിന്നും, പറങ്കികളുടെ നിഷ്ഠൂരതയുംരാജശാസനയുംമൂലം തിരസ്കൃതനായ അവസരത്തിൽ അഭയംനല്കി രക്ഷിക്കുന്നതിന് ആളുകളുണ്ടായ ഈ കോട്ടയത്തു്, നമ്മുടെ തലസ്ഥാനവും, നമ്മുടെ ആധുനികമഹോദയ പട്ടണവുമായ ഈ കോട്ടയത്തു്, ക്നാനായമഹാജനസഭയ്ക്കു സ്വാഗതം നല്കുന്നതിനു ആൾ ഉണ്ടാകാതിരിക്കയില്ലെന്നു ഭരണസമിതി സമാശ്വസിച്ചു. ഞങ്ങളുടെ പ്രതീക്ഷ അശേഷം അസ്ഥാനത്തായില്ല.

ഭരണസമിതിയുടെ നിയമാവലി കൈപ്പുഴ മഹായോഗത്തിൽ പാസ്സാക്കിയെങ്കിലും അതു പ്രയോഗത്തിൽ കൊണ്ടുവരുന്നതിനു കുറെ കാലതാമസമുണ്ടായി. നിയമങ്ങൾ പ്രായോഗികമാക്കത്തക്കവണ്ണം കമ്പനമാവിൽ എത്തിച്ചേർന്നതു് കഴിഞ്ഞ കർക്കടകത്തിലാണ്. ഈ സഭയുടെ പ്രസിഡണ്ടു മംഗലാപുരത്തും, വൈസ്പ്രസിഡണ്ടു കോട്ടയത്തും, സെക്രട്ടറി പാലായിലും, ജോയിന്റുസെക്രട്ടറി ഓണിപ്പള്ളിയിലും, ഖജാൻജി കൈപ്പുഴയിലും താമസിച്ചുവരുന്നതിനാൽ കാര്യനടത്തിപ്പിന് കുറെ മന്ദതയുണ്ടാകാതിരുന്നില്ല. ഈയാണ്ട് ആരംഭത്തിനു ശേഷമാണ് നിയമങ്ങൾ അച്ചടിപ്പിച്ചു പരസ്യം ചെയ്യുന്നതിനു സാധിച്ചതു്.

നിയമങ്ങൾ പരസ്യപ്പെടുത്തിയതിനു ശേഷം ഇടവകസമാജരൂപീകരണം ആരംഭിച്ചു. ഓരോ ഇടവകയിലും സമാജരൂപീകരണത്തിനായി ഓരോ കൺവീനറന്മാരെ നിയമിച്ചിരുന്ന വിവരം നിങ്ങൾക്ക ഓർമ്മയുണ്ടല്ലോ. കൺവീനറന്മാരെ അവരുടെ കൃത്യനിർവഹണത്തിനു ഒന്നും, രണ്ടും, മൂന്നും, നാലും എഴുത്തുകൾമൂലം ഓർമ്മപ്പെടുത്തേണ്ടതായി വന്നു. സമുദായാഭിവൃദ്ധിവിഷയത്തിൽ നമ്മുടെ ജനങ്ങൾക്ക സ്ഥായിയായുള്ള താല്പര്യം ഇക്കാര്യത്തിലും പ്രത്യക്ഷപ്പെടാതിരുന്നില്ല. ഏതാനും കൺവീനറന്മാർ അവരുടെ കൃത്യം സ്തുത്യർഹമാംവിധം നിർവ്വഹിച്ചിട്ടുണ്ടു്. ഏതാനും പേർ ഇനിയും ഒന്നും ചെയ്യാതിരിക്കുന്നു. അവരുടെ പേർ അറിയണമെന്നു നിങ്ങൾ എന്നെ നിർബന്ധിക്കരുതു്. ഇക്കാര്യത്തിലുള്ള അവരുടെ അലസതയ്ക്കും ധാരാളം കാരണങ്ങൾ കണ്ടേക്കാം. കാര്യനടത്തിപ്പിനു് എല്ലാ ഇടവകകളിലും പോയി നേരിട്ടു പ്രചാരണവേല ചെയ്യുന്നതു് നല്ലതാണെന്നു തീരുമാനിച്ചു. ഭരണസമിതിക്കും നിങ്ങൾക്കും അഭിമാനമായ ജോയിന്റുസെക്രട്ടറി ഈ ജോലിക്ക പുറപ്പെടാമെന്നേറ്റു. അദ്ദേഹം ത്യാഗസന്നദ്ധതയോടും കർമ്മകുശലതയോടും കൂടി ഈയാണ്ടു വൃശ്ചികം 12-ാംനു മുതൽ ധനുമാസം പകുതിവരെ വിശ്രമരഹിതനായി ഓരോ ഇടവകകളിലും ചുറ്റി, അതതു സ്ഥലങ്ങളിലെ ജനങ്ങളെ പ്രേരിപ്പിച്ച് ഇടവകസമാജങ്ങൾ ഏർപ്പെടുത്തി. ഏതാനും ഇടവകകളിൽ ജനറൽസെക്രട്ടറിയും



പോയി സംഘടനാജോലി ചെയ്യാതിരുന്നില്ല. ചില ഇടവകകളിലെ കൺവീനറന്മാർക്ക മൂന്നും നാലും എഴുത്തുകൾ അയച്ചിട്ടും മറുപടി ലഭിക്കായ്കയാൽ ആ കൺവീനറന്മാർ ജീവിച്ചിരിപ്പുണ്ടോ എന്നു ആ ഇടവകയിൽ ജനറൽസെക്രട്ടറി നേരിട്ടറിയുന്ന മറ്റു ചിലർക്ക എഴുതി ചോദിക്കുകയും കൺവീനറന്മാർ അവരുടെ ദിനകൃത്യങ്ങൾക്കു വിഘ്നം വരുത്താതെ ആരോഗ്യവാന്മാരായി ഇരിക്കുന്നതായി മറുപടി ലഭിക്കുകയും ഉണ്ടായിട്ടുണ്ടു്.

സംഘടന ഏകദേശം പൂർത്തിയായെന്നു കണ്ടപ്പോൾ ഈ മഹാജനസഭയുടെ അധികാരകേന്ദ്രമായ പ്രതിനിധിസഭയുടെ ആദ്യ യോഗം ഈയാണ്ടു ധനുമാസം 24-ാംനു കിടങ്ങൂർ ഇംഗ്ലീഷ്ഹൈസ്കൂൾഹാളിൽ വിളിച്ചുകൂട്ടി. ഈ മഹാജനസഭയുടെ പ്രഥമപ്രതിനിധിയോഗം വളരെ വിജയകരമായി നടന്നു. സമ്മേളനത്തിൽ 120-ഓളം പ്രതിനിധികൾ ഹാജരുണ്ടായിരുന്നു. ഇതു പ്രതിനിധികളുടെ ഏകദേശം തൊണ്ണൂറു ശതമാനമാണ്. ഈ പ്രതിനിധിയോഗത്തിൽവച്ചു ഇന്നു വോട്ടെടുത്തു ഭരണസമിതി അംഗങ്ങളെ തിരഞ്ഞെടുത്തു.

ഭരണസമിതി അംഗങ്ങൾ.

1. പ്രൊഫസർ വി. ജെ. ജോസഫ് എം. എ. (പ്രസിഡണ്ട്)
2. ശ്രീ: തോമസ് മാക്കീൽ, അഡ്വക്കേറ്റ് (വൈസ്പ്രസിഡണ്ട്)
3. ശ്രീ: ജോസഫ് ചാഴികാട്ട് (ജനറൽസെക്രട്ടറി)
4. ശ്രീ: അബ്രാഹം അമ്പലത്തുങ്കൽ (ജോയിന്റുസെക്രട്ടറി)
5. ശ്രീ: അബ്രാഹം പതിയിൽ (ഖജാൻജി)
6. ശ്രീ: റ്റി. കെ. ചെറിയാൻ (പൊതുപ്രതിനിധി.)
7. ശ്രീ: പത്രോസ് അറയ്ക്കൽ ബി. എ. ,,
8. ദിവ്യശ്രീ ചുളപ്പറമ്പിൽ തോമസ്കത്തനാർ ബി. എ. (പൊതുപ്രതിനിധി)
9. ശ്രീ. ജോസഫ് ചുളപ്പറമ്പിൽ (പൊതുപ്രതിനിധി)
10. ശ്രീ. കെ. പി. മാത്യു എം. എ. എൽ. എൽ. ബി. ,,
11. ദിവ്യശ്രീ മാറാത്തിൽ സിറിയക്ക കത്തനാർ (വൈദികപ്രതിനിധി)
12. ശ്രീ. സ്റ്റീഫൻ പച്ചിക്കര (കർഷകപ്രതിനിധി)
13. ശ്രീ. സൈമൺ മുകളേൽ (കച്ചവടപ്രതിനിധി)
14. ശ്രീ. പി. റ്റി. ജോസഫ് ബി. എ. (അദ്ധ്യാപകപ്രതിനിധി)

കൈപ്പുഴസമ്മേളനത്തിൽവച്ചു് ഒരു പ്രത്യേക നിശ്ചയംമൂലം ജോയിന്റുസെക്രട്ടറിയെ നിയമിക്കയാണല്ലോ ഉണ്ടായതു്. ആ നിശ്ചയത്തിന്റെ ഫലമായി നിയമാവലി 12-ാംവകുപ്പിൽ ഭേദഗതി

വരുത്തി ജോയിൻറുസെക്രട്ടറിയെ ഭരണസമിതിയിൽ ഒരംഗമായി നിശ്ചയിച്ചു. ഇപ്രകാരം ഈ മഹാജനസഭയുടെ പ്രവൃത്തികൾ തുടങ്ങത്തക്കവണ്ണം അതിൻെറ ഭരണസമിതി ഉണ്ടായതു ഈയാണ്ടു ധനുമാസം 24-ാംനു മാത്രമാണ്. ഈ തീയതിക്കു ശേഷമെ മഹാജനസഭ അതിൻെറ പൂർണ്ണരൂപം പ്രാപിച്ചുള്ളു. ഇപ്രകാരം പൂർണ്ണരൂപം തികഞ്ഞ മഹാജനസഭയുടെ ഭരണസമിതിയിൽനിന്നു വൈദികരായുണ്ടായിരുന്ന രണ്ടുപേരും അവരുടെ അംഗത്വം രാജിവച്ചു. അവർക്കുപകരമായി 28-ാംവകുപ്പനുസരിച്ച് ദിവ്യശ്രീ വിളാകംതറ ഫിലിപ്പുകത്തനാരെയും മിസ്സസ് അച്ചാമ്മ തോമസ് ബി. എ. എൽ. റി. യേയും ഭരണസമിതി അതിൻെറ അടുത്ത യോഗത്തിൽവച്ചു തിരഞ്ഞെടുത്തു.

റിപ്പോർട്ടുവർഷത്തിൽ പ്രതിനിധിസമ്മേളനം ഒരിക്കൽ മാത്രം കൂടുന്നതിനേ ആവശ്യവും സൌകര്യവും ഉണ്ടായിട്ടുള്ളു. ആ സമ്മേളനത്തിൽ ഇടവക വികാരിമാർ എല്ലാവരും മഹാജനസഭയുടെ പ്രതിനിധിസഭയിൽ അംഗങ്ങളായിരിക്കത്തക്കവണ്ണം നിയമത്തിൽ വേണ്ട ഭേദഗതി വരുത്തുകയും ചെയ്തു. ഭരണസമിതിയോഗം ഈയാണ്ടു മകരം 19-ാംനു കോട്ടയത്തു സെൻറ് അന്നാസ് ഹൈസ്കൂൾ ഹാളിൽവച്ചും ടി മീനം 6-ാംനു പാലായിൽ ജനറൽസെക്രട്ടറിയുടെ വസതിയിൽവച്ചും ടി 20-ാംനു ഈ സ്ഥലത്തുവച്ചും കൂടുകയുണ്ടായി. ഭരണസമിതി സമുദായാഭിവൃദ്ധ്യർത്ഥം പ്രവൃത്തിപഥത്തിൽ കൊണ്ടുവരണമെന്നു താല്പര്യപ്പെടുന്നതായി ഏതാനും സംഗതികൾ ഉള്ളവ പ്രമേയരൂപത്തിൽ ഇന്നു ഇവിടെ അവതരിപ്പിക്കുന്നതാണ്. അവയിൽ പ്രധാനമായ രണ്ടു സംഗതികൾ നിങ്ങളുടെ ഗാഢമായ ശ്രദ്ധയ്ക്കു വിഷയീഭവിപ്പിക്കണമെന്നു ഭരണസമിതി ആഗ്രഹിക്കുന്നതു നമ്മുടെ ഇടയിലുള്ള പുലകുളി അടിയന്തിരവും സ്ത്രീധനസമ്പ്രദായവും നിർത്തൽചെയ്യണമെന്നുള്ളതാണ്. പ്രതിനിധി സഭയിൽനിന്നും ഭരണസമിതിയിൽ നിന്നുമായി റിപ്പോർട്ടുവർഷത്തിൽ ബാങ്കിംഗ്, ചരിത്രനിർമ്മാണം, തൊഴിലില്ലായ്മ ഇവകൾസംബന്ധിച്ച് വിശദറിപ്പോർട്ടുകൾ തയ്യാറാക്കുന്നതിലേയ്ക്കു ഓരോ സബ്കമ്മററികളെ പ്രത്യേകം ചുമതലപ്പെടുത്തിട്ടുള്ളതും അവരുടെ ജോലി ശീഘ്രഗതിയിൽ നടന്നുവരുന്നതുമാകുന്നു.

അംഗങ്ങൾ.

---

ഈ മഹാജനസഭയ്ക്കു സെക്രട്ടറി പക്കൽ മീനം 20-ാംനുവരെ ലഭിച്ചിട്ടുള്ള ലിസ്റ്റിൻപടി 1700—അതിനു പുറമെ 300—ഉൾപ്പെടെ 2000 അംഗങ്ങൾ ഉണ്ട്. ആദ്യത്തെ കൊല്ലത്തിൽ ഇത്രയും അംഗങ്ങൾ ഉണ്ടായതു നന്നായി എന്നു വിചാരിക്കുന്നവർ അങ്ങനെ വിചാരിച്ചുകൊൾക. 50000 ജനത്തിൽ കുറയാതെ അംഗങ്ങൾ ഉള്ള ഈ സമുദായത്തിൽ ഒന്നുപകുതി മൈനറന്മാരായിരുന്നാലും ബാക്കിയുള്ളതിൻെറ കാൽ ഭാഗമെങ്കിലും അംഗങ്ങളായി ചേർന്നിട്ടില്ലാത്തതു വളരെ



ശോച്യമായിരിക്കുന്നു എന്നു വിചാരിക്കുന്നവർ ഉണ്ടെങ്കിൽ അവർ അങ്ങിനെയും വിചാരിക്കട്ടെ. ഇടവകസമാജങ്ങൾ നാമമാത്രമായിട്ടെപ്പോഴും ഉണ്ടാകാതെയായി നാലഞ്ചു ഇടവകകൾ ഉണ്ടെന്നു കേൾക്കുന്നതു ഈ മഹാസഭയ്ക്കു അവമാനകരമായി തോന്നിയേക്കാം. പ്രതിനിധികളായി ഇതുവരെ 132 പേരുടെ ലിസ്റ്റ് ലഭിച്ചിട്ടുണ്ട്. ഇനിയും ഏതാനും പേരുകൾ ലഭിക്കാനുമുണ്ട്. നിയമാവലിയിൽ വരുത്തിയ ഭേദഗതി അനുസരിച്ചു എല്ലാ വികാരിമാരും അംഗങ്ങളായി വരുന്നതോടുകൂടി പ്രതിനിധികളുടെ സംഖ്യ ഇരുനൂറോടു അടുത്തുവരുന്നതാണ്. നമ്മുടെ സഭയ്ക്കു 2-ാമത്തെ വാർഷികയോഗത്തിനു മുൻപായി [illegible] അംഗങ്ങളും [illegible] പ്രതിനിധികളും എങ്കിലും ഉണ്ടാകണമെന്നാണ് [illegible].

വരവു ചിലവ്.

---

റിപ്പോർട്ടുവർഷത്തിൽ മീനം 20-ാംനുക്കു ആകെ രൂ.114-22-8 വരവും രൂ. 68—21—14 ചിലവും ടി തീയതിക്കു രൂ. 46—0—2 നീക്കിബാക്കിയുമുണ്ട്. വാർഷികയോഗച്ചിലവും കൂടി കഴിഞ്ഞാലല്ലാതെ സഭയുടെ സാമ്പത്തികസ്ഥിതിയെപ്പറ്റി ഒന്നുംതന്നെ പറയാൻനിവൃത്തിയില്ല.

വരവ്.

| | |
|---|---|
| സമുദായാംഗങ്ങളിൽനിന്നു ഫീസ്പിരിവ് | 88— 1— 8 |
| പുസ്തകം വിററ വരവ് .... .... | 11—20— 8 |
| കുട്ടനാട്ടിൽ ഉമ്മൻ പോത്തൻ ആയുഷ്ക്കാല അംഗഫീസ് .... .... | 5— 0— 0 |
| പ്രസിഡൻറ് പക്കൽനിന്നും .... .... | 10— 0— 0 |
| ആകെ | 114—22— 0 |

ചിലവ്.

| | |
|---|---|
| റൂൾസ് നടപടി മുതലായി പുസ്തകം അച്ചടിച്ചിലവ് .... | 29— 0— 0 |
| നോട്ടീസുകൾ, ലഘുലേഖകൾ എഴുത്തുകൾ മുതലായി അച്ചടിക്കൂലി | 7—20—12 |
| [illegible] തപാൽ .... .... | 12— 1—10 |
| ജോയിൻറുസെക്രട്ടറി യാത്രച്ചിലവ് | 9—20— 0 |
| ജനറൽസെക്രട്ടറി യാത്രച്ചിലവ് .... | 8—14— 0 |
| കിടങ്ങൂർ പ്രതിനിധിയോഗച്ചിലവ് | 0—26— 0 |
| കോട്ടയം ഭരണസമിതിയോഗം ..... | 0—25— 0 |
| ആകെ | 68—21—14 |

| | | |
|---|---|---|
| നീക്കിയിരിപ്പ് | | 46— 0— 2 |
| ഇതിൽ ഖജാൻജി വശം | ... | 37—22— 8 |
| ജനറൽസെക്രട്ടറി വശം | ... | 8— 6— 2 |
| പുസ്തകംവക ഈടാകേണ്ടും മുതൽ | | 17— 8— 0 |
| വക മൂന്നിൽ നീക്കിയിരിപ്പ് | .... | 63— 8— 2 |

## ഉപസംഹാരം.

ഈ മഹായോഗം ഈ ആശ്രമാതൃത്തിയിൽവച്ചു നടത്തുന്നതിന് ഞങ്ങൾക്കു അനുമതി തന്നിട്ടുള്ളതിന് എ. പെ പെ. ബ: മെത്രാനച്ചൻ തിരുമനസ്സിലെ നേക്കും ഇവിടത്തെ സ്ഥാപനങ്ങളുടെ ഭരണാധികാരികളായ സുപ്പീരിയർ ബ: ജേക്കബ്ബ് തറയിൽ അവർകളുടെ നേക്കും, ഹെഡ്മാസ്റ്റർ ബ: തോമ്മസ് തറയിൽ പി. എച്ച്. ഡി., ഡി. ഡി., എം. എ. അവർകളുടെ നേക്കും ഈ ഭരണസമതിയുടെ നിസ്സീമമായ കൃതജ്ഞതയെ ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു. ഒന്നാമത് പ്രതിനിധിസമ്മേളനം നടത്തുന്നതിലേക്കു വേണ്ടി കിടങ്ങൂർ ഇംഗ്ലീഷ് ഹൈസ്കൂൾ ഹാൾ വിട്ടുതന്നതിലേക്ക് അതിന്റെ മാനേജരായ ബ: ജോൺ കോട്ടൂർ അവർകളോടും, ഹെഡ്മാസ്റ്റർ ബ: തോമ്മസ് ചൂളപ്പറമ്പിൽ അവർകളോടും ഈ ഭരണസമതിക്ക് പ്രത്യേക നന്ദിയുണ്ട്. സെന്റ് അന്നാസ് ഹൈസ്കൂൾ കെട്ടിടം ഈ ഭരണസമതിയുടെ ഒരു യോഗം നടത്തുന്നതിനായി വിട്ടുതന്നതിന് അതിന്റെ ഭാരവാഹികളോടും ഈ സമതിക്കുള്ള നന്ദി പ്രത്യേകം പ്രദർശിപ്പിച്ചുകൊള്ളുന്നു. മേലാലും മേൽവിവരിച്ച കെട്ടിടങ്ങളും സമുദായംവകയും മിഷ്യൻവകയുമായുള്ള മററു കെട്ടിടങ്ങളും ഈ മഹായോഗത്തിന്റെ യോഗനടത്തിപ്പിലേക്കായും വിട്ടുതരുമെന്നു പ്രതീക്ഷിച്ചുകൊണ്ടും ഇവിടെ കൂടിയിരിക്കുന്ന എല്ലാ മഹത്തുക്കൾക്കും ഭരണസമതിയുടെ കളങ്കരഹിതമായ കൃതജ്ഞതയെ പ്രകാശിപ്പിച്ചുകൊണ്ടും ഈ റിപ്പോർട്ട് ഉപസംഹരിച്ചുകൊള്ളുന്നു.

എന്ന്, ഒരുജ്ഞാനസരണം

ജോസഫ് ചാഴികാട്ട്.

കാനാനഗരം,
11-9-1114.

ജനറൽസെക്രട്ടറി,
ക്നാനായ കത്തോലിക്ക മഹാജനസഭ.

CATHOLIC MISSION PRESS, KOTTAYAM.